# കാന്തവൃത്തം.



കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്ന

തിരുമനസ്സുകൊണ്ടു കല്പിച്ച്

ഉണ്ടാക്കിയത്.



തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

1086.

വില അണ ഒന്ന്

All Rights Reserved.

പകൎപ്പവകാശം ഭാരതവിലാസം അച്ചുക്കൂടത്തി

ലേക്കുള്ളതാകുന്നു.

# DEDICATION.



കൊച്ചുണ്ണിത്തമ്പുരാനെന്നഖിലദിശിപുകഴ-

ന്നോരു ശാസ്ത്രജ്ഞവര്യൻ

കൊച്ചിക്ഷ്മീശൻ തൃതിയൻ കരുണയൊടരുളി-

ച്ചെയ്കയാൽ വൈകിടാതെ

കൊച്ചുണ്ണിക്ഷോണിപാലൻകവികുലതിലകൻ

കോടിലിംഗാധിനാഥൻ

മെച്ചമ്പൂണ്ടോതി‘നാരീ’ജനമതിനുമറി-

ഞ്ഞീടുവാൻ കാന്തവൃത്തം

# പീഠികാ.

വൃത്തരത്നാകരം മുതലായ "ഛന്ദശ്ശാസ്ത്ര" ഗ്രന്ഥങ്ങളിൽ ഒന്നുമുതൽ മേല്പോട്ടുള്ള സംഖ്യകൾക്ക് "ഏകകം", "ദ്വയം" എന്നിങ്ങിനെ ഉള്ള സുലഭമായ മാൎഗ്ഗം വെടിഞ്ഞ് "ഉക്താ" "അത്യുക്താ" ഇത്യാദിയായും, മൂന്നു വൎണ്ണങ്ങൾക്കൊ നാലുമാത്രകൾക്കൊ ഒരു ഗണമെന്നും, ആ ഗണവൎണ്ണങ്ങളുടെ ഗുരുലഘുഭേദംകൊണ്ട് എട്ടു ഗണമാക്കി "മയരസതജഭന" എന്നും, സംജ്ഞകൾ ചെയ്തിരിക്കയാൽ ഒരു ഗണത്തെ ഒരക്ഷരംകൊണ്ടു കാണിക്കാവുന്നവയായ ചില സ്വല്പലാഘവങ്ങൾ പ്രാചീനഗ്രന്ഥങ്ങളിൽ ഉണ്ട്. എങ്കിലും കാവ്യനാടകാദി വളരെ പരിചയിച്ചു സമ്പൂൎണ്ണലോകവ്യുല്പത്തിയൊ ആയതല്ലെങ്കിൽ ശാസ്ത്രങ്ങളിൽ നൈപുണ്യമൊ ആയതുകൾ രണ്ടുമൊ സമ്പാദിച്ചിട്ടുള്ളവൎക്കുകൂടി, ഛന്ദശ്ശാസ്ത്രപരിചയം ഇല്ലെന്നുവരികിൽ, "പ്രഹൎഷിണീ" വൃത്തത്തിന്റെ സ്വരൂപം "മനജരഗ" എന്നുപറഞ്ഞാൽ ലേശം മനസ്സിലാകുന്നതല്ലാതതിന്നു പുറമെ, ഈ പറഞ്ഞത് എന്തുഭാഷയിലാകുന്നു എന്നു സംശയിക്കുകൂടി ചെയ്യുമായിരിക്കാം. പിന്നെയും വൃത്തരത്നാകരരീതിയായിട്ടു "ഗണം" നോക്കി വൃത്തം

അറിയുന്നതായാൽ, കേട്ടാൽ പരസ്പരം ഛായയുള്ള വൃത്തങ്ങൾ ഇന്നിന്നതെന്ന് അറിവാൻ പ്രയാസം. ആയതുകളും ആയതുകൾ തമ്മിലുള്ള വ്യത്യാസങ്ങളും സ്പഷ്ടമായി തിരിച്ച് അറിയുകയും ധരിക്കുകയും ചെയ്യേണ്ടതു, പരീക്ഷയ്ക്കു പഠിക്കുന്നവൎക്കു പ്രത്യേകിച്ച് അത്യാവശ്യമാകുന്നു. ഇന്ദ്രവജ്രാ, ഉപേന്ദ്രവജ്രാ, ഉപജാതികൾ, ആഖ്യാനികാകൾ, വംശസ്ഥാ, ഇന്ദ്രവംശസ്ഥാ, ഇതുകളും ഇനി ഇതുപോലെ പലതുകളുംതമ്മിൽ അല്പാല്പം വ്യത്യാസങ്ങളേ ഉള്ളു എന്ന് അറിയുന്നതിന്നു വൃത്തരത്നാകരം കൊണ്ടു സുലഭതരത്തിൽ കഴിയുന്നതല്ലാ; എന്നതിന്നുപുറമെ, ശ്രവണങ്ങൾക്കു ബഹുരസജനകമായ വൃത്തങ്ങളിൽ നിൎമ്മിക്കുന്ന പദ്യങ്ങൾക്ക് ഉള്ള രസാംശം ഗുരുലഘുക്കളുടെ വിശേഷമായ വിന്യാസങ്ങളിൽനിന്ന് ഉത്ഭവിച്ച ഉന്മേഷകരങ്ങളായ താളം മുതലായവ ഈ ഭംഗിയായ വൃത്തങ്ങളിൽ അടങ്ങിയിരിക്കുന്നതുകൊണ്ടാകുന്നു എന്നറിവാനും, അങ്ങിനെ അറിഞ്ഞു ശ്രവണാമൃതമായ കവനങ്ങൾചെയ്യാനും ഗണങ്ങൾമൂലമായി വൃത്തസ്വരൂപം അറിഞ്ഞതുകൊണ്ടു പോരാ.

ഇങ്ങിനെ തുടങ്ങിയ ദോഷങ്ങൾ തടുക്കുന്നതിന്നായിട്ടു "കവിരാജൻകാളിദാസർ" സംസ്കൃതഭാഷ

യിൽ "ശ്രുതബോധം" എന്ന വൃത്തഗ്രന്ഥം പരോപകാരാൎത്ഥം നിൎമ്മിച്ചു.

ആ രീതിയെ അനുസരിച്ചും, സംസ്കൃതപരിചൂൎത്തി ഇല്ലാത്തവരുടെയും പ്രത്യേകിച്ചു "സൎവ്വകലാശാലാ" പരിക്ഷകൾക്കു മലയാളഭാഷയിൽ പഠിക്കുന്ന വിദ്യാൎത്ഥികളുടെയും ആവശ്യത്തിന്നുവേണ്ടിയും, സൎവ്വഥാ രാജത്വംലഭിച്ച കവിതൃയ കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ ഇപ്പോൾ കേരളഭാഷയിൽ "കാന്തവൃത്തം" എന്ന പേരായ ഈ വൃത്തപുസ്തകം രചിതമാക്കിയിരിക്കുന്നു.

അക്കാദമി

ഇതിൽ ഇദ്ദേഹം രസികനായ സ്വീയമനോധൎമ്മങ്ങളെ ആഹ്ലാദകരമാകുംവിധത്തിൽ പ്രയോഗിച്ചിട്ടുണ്ട്. ശ്രുതബോധത്തിലും സൌലഭ്യത്തിന്നായിട്ടു ഭൂതസംഖ്യാ അവലംബിച്ചാകുന്നു യതി പറഞ്ഞിരിക്കുന്നത്. കാന്തവൃത്തത്തിൽ ആ കഷ്ടവുംകൂടി ഇല്ല. ശ്രുതബോധത്തിൽ ഇല്ലാത്തതും ബഹുനടപ്പും ആവശ്യവും ഉള്ളതും ആയ പ്രായേണ സകല വൃത്തങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. പ്രസ്താരം അധികപ്രയോജനം ഇല്ലാത്തതാകയാൽ കാളിദാസർ ത്യജിച്ചതിനെ കൊടുങ്ങല്ലൂർ തമ്പുരാനും അനുസരിച്ചു. രണ്ടിലും ജീവനായികയെ ഉപദേശിക്കുന്നതായിട്ടാണ്.

മെൽപറഞ്ഞ സംഗതികൾകൊണ്ടു പ്രത്യെകിച്ചും ആകപ്പാടയും നൊക്കുമ്പോൾ, ശ്രുതബൊധത്തെക്കാൾ ഇത് അധികം ശ്ലാഘനീയമെന്നും മലയാളി വിദ്യാൎത്ഥികൾക്ക് അവശ്യം അറിയെണ്ടതെന്നും ഉറപ്പിച്ചു പറവാൻ ഇനിക്ക് ഒട്ടുംതന്നെ ഭീതിയില്ല. ഈ പുസ്തകം വളരെ ചെറിയതായിരിക്കുന്നതിനാൽ, സുലഭത്തിൽ പാഠികൾക്ക ഗ്രന്ഥകൎത്താവിന്റെ ചുരുക്കിപ്പറവാനുള്ള ശക്തി ആദിയായും അസാധാരണമായും ഉള്ള കവിഗുണങ്ങൾ അറിയാവുന്നതാകയാൽ, ആയത് ഇവിടെ ഇന്നിന്നതെന്ന ചൂണ്ടിക്കാണിക്കേണ്ടതില്ലല്ലൊ.

മനൊഹരങ്ങളായ വൃത്തങ്ങൾ ഇതിൽ അടങ്ങിയിരിക്കകൊണ്ടും, "കാന്തം" എന്നതുകൊണ്ട് ഇതിലുള്ള വൃത്തങ്ങൾ ൬൧ എന്നും "വൃത്തം" എന്നതുകൊണ്ടു പദ്യങ്ങൾ ൬൪ എന്നും സൂചിപ്പിക്കുന്നതുകൊണ്ടും, ഇതിന്നു "കാന്തവൃത്തം" എന്നു പെരുവിളിച്ചു.

ഇതിന്നു പീഠികാ എഴുതുന്നതിന്ന് ഇനിക്ക് അനുവാദം തന്നതിന്നായിട്ടു ഞാൻ കവിയോടു വളരെ നന്ദിയായിരിക്കും.

**KERALA VURMAH,**
**First Prince of Cochin.**

# കാന്തവൃത്തം.

—:o:—

ഹരിഃ

ശ്രീഗണപതയെ ഭദ്രകാള്യൈ ച നമഃ

---

മംഗളം പ്രതിജ്ഞാ ച

മറിമാൻമിഴിയായ ഗൌരിയെയും മരിമായങ്ങളെ
ഴുന്നകൃഷ്ണനെയും നിറയുന്നൊരു ഭക്തിയോടു കൂപ്പി പ്പറ
യുന്നേനിഹ തന്വി! കാന്തവൃത്തം. (൧)

(പരിഭാഷാ — സംജ്ഞാ)

കേട്ടാലും ഗുരുദീർഘം കൂട്ടക്ഷരമായതിന്റെ മുൻവർണ്ണം
വിട്ടുസ്വനമൊടൊത്തതു തിളമതി! പാദമെത്തുമല്ലുപ
ക്ഷം. (൨)

ഒരുമാത്രയതാം ലഘുവിനു ഗുരുവർണ്ണത്തിന്നു രണ്ടു
മാത്രയതാം ഗുരുവിനു ദീർഘമതെന്നും പറയുമിതിൽ ഹ്ര
സ്വമെന്നു ലഘുവിന്നും. (൩)

ആര്യാ

മതിമുഖി! പാദത്തെട്ടരണ്ടിഹ ചിതമായുള്ളൂ ഗണേതൊ
ന്നിലൊരാറുകളിൽ പതിനെട്ടുരണ്ടിൽനാലിൽ പതിന
ഞ്ചാംമാത്രയാർയ്യയ്ക്കു. (൪)

ഗീതി

ആര്യാപൂർവ്വാർദ്ധംപോലാർയ്യേ! യാതൊന്നിലുത്തരമ

ദ്ധമതും ഭാഗ്യവർദ്ധിതമന്മഥ വീര്യേ!കാണുന്ന ഗീതിയാ
ണതെടോ. (൫)

ഉപഗീതി

താർത്തേന്മൊഴി!പൂർവ്വാർദ്ധവു മോർത്താൽഞാൻചൊ
ന്നൊരാര്യയുടെ ഉത്തരമാമർദ്ധത്തോ ടൊത്തതാണാ
യതുപഗീതി. (൬)

(ശ്രീ—൧)

ശ്രീയിൽദീർഘം (൭)

(സ്ത്രീ—൨)

രണ്ടെണ്ണുണ്ടാംദീർഘംസ്ത്രീക്ക് (൮)

(ഭാരതി—൩)

ഭാരതിതാൻഗുരുചേരുകിലാദിയിൽ (൯)

(സുഭഗാ—൪)

സുഭഗാഖ്യൻസുഭഗേ!കേൾ വരുമന്ത്യഗുരുരണ്ട്.(൧൦)

(അക്ഷരപങ്ക്തി:—൫)

ഒന്നൊടുനാലഞ്ചിന്നുഗുരുത്വം ശിക്ഷയിലൊത്താ
ലക്ഷരപങ്ക്തി. (൧൧)

(ശശിവദന—൬)

അറതിയിൽരണ്ടാംഗുരുലഘുനാലും ശശിവദനാ
ഖ്യൻ ശശിവദനേ!കേൾ. (൧൨)

(മദലേഖാ—൭)

പാലഞ്ചുംമൊഴി!വർണ്ണം നാലഞ്ചെന്നിവരണ്ടും ലീ
ലാഢ്യേ!ലഘുവായ്ക്കുന്നാലാണെമദലേഖാ (൧൩)

(ശ്ലോകം—വ്വ)

ചാലേയഞ്ചാറിവശ്ലോകെ ബാലേലഘുഗുരുക്കളാം
നാലുപാദത്തിലുംരണ്ടിൽനാലിൽതാനേഴുതുംലഘു.൧൪

(മാണവകാക്രീഡം—വ്വ)

ഒന്നൊടുനാലഞ്ചുകളെട്ടെന്നിവ യൊക്കെഗ്ഗുരു
വാംവെണിജിതാഭ്രാവലികേ! മാണവകാക്രീഡമതിൽ.

(പ്രമാണികാ—വ്വ-നഗസപാത്രുപിണി)

സമാക്ഷരങ്ങൾനിശ്ചയം സമസ്തവുംഗുരുക്കളാം
പ്രമാണികക്കുതെന്നയെ! പ്രമാണമിന്ദുനെർമുഖി! ൧൬

(വിദ്യുന്മാലാ—വ്വ)

എട്ട്യേ!ദീഘ്ലംസവ്വം പുണ്യാസപാദ്യേനന്നാലാ
കിൽശ്ലേദം വിദ്യുന്മാലാരാജൽകായേ! വിദ്യുന്മാലാ
വൃത്തത്തിന്ന്. (൧൭)

(ചെമ്പകമാലാ—൧൦)

ചെമ്പകമാലാവൃത്തമതിന്നെൻ ചെമ്പകമാലാ
നേർതനു!ദീഘ്ലം മുമ്പത്തുനാലഞ്ചാറഥപത്തുമൊമ്പതു
മഞ്ചഞ്ചിങ്കൽവിരാമം. (൧൮)

(മണിബന്ധം—൯)

പെണ്മണിയാളേ!കേൾക്കുകനീ നന്മണിബന്ധം
വൃത്തമയെ ചെമ്പകമാലാവൃത്തമതി നമ്പൊടൊടു
ക്കംപോയതുതാൻ. (൧൯)

(മന്ദാക്രാന്താ—൧൭)

ഒന്നാരംഭിച്ചഢുപവദനെ!നാലുവണ്ണങ്ങൾ പത്തും
പിന്നീടൊന്നും സുതനു!ഗുരുവാംമൂന്നവാലാവമേഴും ന

ന്നായ്‌നാലാൽവിരതിയുള്ളപാദമാറിനാലേഴിനാലും മന്ദാ
ക്രാന്തക്കുമലചിലസന്മന്ദഹാസപ്രകാശേ! (൧൦)

(ഹംസീ—൧൦)

മന്ദാക്രാന്തയ്ക്കുഴമരതിയിൽ ചെന്നൊത്തീടുംയ
തികളയണം ധന്യേ!ഹംസിക്കഖിലതരുണിമാന്യേ!
ഹംസീലളിതഗമനേ. (൧൧)

(ശാലിനീ—൧൧)

കർണ്ണാന്താക്ഷി!ഹ്രസ്വമാറാമതെന്നീവർണ്ണംര
ണ്ടുംനാലോടേഴാൽവിരാമം സ്വർണ്ണംഗൂർണ്ണപൂർണ്ണലജ്ജം
വന്നങ്ങുംവർണ്ണത്തെചേരും ബാലികേ!ശാലിനിക്ക്. (൧൨)

(ദോധകം—൧൧)

ഒന്നൊടുനാലൊടുമേഴഥപത്തും സുന്ദരി!കേൾക്ക
ഗുരുക്കളതാകും ധന്യതരേ!ശൃണുദോധകവൃത്തത്തിന്ന
റികെന്നുടെജീവിതനാഥേ! (൧൩)

ഇന്ദ്രവജ്രാ—൧൧)

മൂന്നാമതേഴാമതിവാറുമെല്ലാം മാന്യപ്രിയെ!
ഹ്രസ്വമതായിവന്നാൽ നന്നായതിന്നാമമതിന്ദ്രവജ്ര
യെന്നോതിടുന്നുണ്ടുകവീശ്വരന്മാർ. (൧൪)

(ഉപേന്ദ്രവജ്രാ—൧൧)

ചിതമതാമാദ്യത്തിലെഴുന്നവർണ്ണമതാശ്ശീലേ!
ലഘുവായിവന്നാൽ ഇതെൻപ്രിയേ!നാമമുപേന്ദ്രവജ്ര
യതെന്നുചൊല്ലുന്നുകവീശ്വരന്മാർ. (൧൫)

(ഉപജാതി—൧൧)

പാരംമടങ്ങിപ്പരിപൂർണ്ണചന്ദ്രൻ പരന്നമിഴ്കൂന്നൊരു ചാരുവക്ത്രേ! പാരാതെയിവൃത്തയുഗാംഘ്രിയുഗ്മം പെട്ടന്നിനച്ചാലുപജാതിതന്നിൽ. (൨൬)

(വിപരീതാഖ്യാനികാ—൧൧)

ഒന്നിന്ദ്രവജ്രാംഘ്രിയതാദിപിന്നെ യുപേന്ദ്രവജ്രാംഘ്രികൾമൂന്നുമായാൽ ഉരോജനമ്രേ!വിപരീതശബ്ദമൊടൊത്തൊരാഖ്യാനികയാണതെല്ലോ. (൨൭)

(രഥോദ്ധതാ—൧൧)

അഞ്ചിടാതെവിഷമാക്ഷരങ്ങളഞ്ചുവിട്ടയിഗ്ഗുരുക്കളായിട്ടും നെഞ്ചിലോൎക്കരഥോദ്ധതാഖ്യമാമഞ്ചിതോല്ലസിതവൃത്തമായതിൽ. (൨൮)

(സ്വാഗതാ—൧൧)

പത്തുമൊയ്മ്പതുമിവററകൾതമ്മിൽ സത്തമേസുമുഖി!മാറിടുമെന്നാൽ രാഗവർഷിണിരഥോദ്ധതവൃത്തം സ്വാഗതാഖ്യയൊടുചേൎന്നിടുമെല്ലോ. (൨൯)

(വസന്തമാലിക—൧൧,൧൨)

ഗുരുമൂന്നതുമാറമെട്ടുപത്തും പരമൊന്നുംവിഷമാംഘ്രിയിൽസമത്തിൽ ഇരുവർണ്ണമൊടുക്കമൊയ്മ്പതേഴും ഗുരുനാൽമൂന്നുവസന്തമാലികക്ക് (൩൦)

(ചെമ്പകമാലികാ—൧൦-൧൧)

വടിവൊടുവസന്തമാലിക ക്കൂടയൊരംഘ്രികൾനാലിലുമ്പ്രിയെ! ഒടുവിൽപെടുമേകമക്ഷരം വിടണംചമ്പകമാലികക്കയേ! (൩൧)

(വൈശ്വദേവീ— ൧൨)

ചഞ്ചൽഭ്രൂയുഗ്മേപത്തിനവ്വണ്ണമേഴി ന്നഞ്ചൊത്തുണ്ടാകുംലാഘവംമേഘവേണി! അഞ്ചാൽവിച്ഛേദംചേരുമേഗാലൂമേവം തേഞ്ചോരുംഭാഷേ!വൈശ്വദേവിക്കുനൂനം.

(തോടകം—൧൨)

തരളായതനീലലസന്നയനേ! തരുണീമണി!തോടകവൃത്തമതിൽ വരവർണ്ണിനി!മൂന്നതുമാറമതും ഗുരുവായ്വരുമൊയ്മ്പതുമന്ത്യമതും. (൩൩)

(പ്രമിതാക്ഷരാ—൧൨)

ഹരിണാക്ഷി!തോടകമതിങ്കലയെഗ്ഗുരുവഞ്ചതാറലഘുവായ്വരികിൽപരിപൂർണ്ണ ചന്ദ്രവദനേ!പ്രമിതാക്ഷരയാകുമെന്നറികസുന്ദരി!നീ. (൩൪)

(ഭുജംഗപ്രയാതം— ൧൨)

ക്രമാലൊന്നുനാലേഴുപത്തെന്നിവറ്റിൽ പ്രമോദപ്രദേ!ലാഘവംവന്നുവെന്നാൽ പ്രമാണജ്ഞരെല്ലാംഭുജംഗപ്രയാതാഖ്യമാം വൃത്തമാണായതെന്നോതിടുന്നു.(൩൫)

(ദ്രുതവിളംബിതം— ൧൨)

മതിതൊഴുംമുഖിമാർമണിമാലികേ!ദ്രുതവിളംബിതവൃത്തമതിൽപ്രിയെ!മതിയിലോർക്കുകനാലൊടുമെഴുപത്തിലുമന്ത്യമിവറ്റാഗ്ഗുരുക്കളാം. (൩൬)

(ഹരിണീപ്ലുതം—൧൧-൧൨)

പ്രഥമാംഘ്രിതൃതീയമതുമ്മഥാദ്രുതവിളംബിതവൃത്തമതിൽപ്രിയേ! പ്രഥമാക്ഷരഹീനമതാവുകിൽസുതനുകേൾ ഹരിണീപ്ലുതമായതു. (൩൭)

(വംശസ്ഥം—൧൨)

അറിഞ്ഞുകൊണ്ടാലുമുപേന്ദ്രവജ്രയിൽപറഞ്ഞപാദാന്ത്യമരിന്നുടമ്പയെ! വരാംഗിമെയ്ലേലഘുവൊന്നുകൂട്ടിയാൽ ധരിക്കവംശസ്ഥമതായിടുംപ്രിയേ! (൩൮)

(ഇന്ദ്രവംശസ്ഥാ—൧൨)

നീക്കംവെടിഞ്ഞംഘ്രികൾതന്നിലൊക്കെയും മൽക്കണ്ണിയാളേ! മുതലിൽഗുരുക്കളെ ചേർക്കുന്നവംശസ്ഥമതിങ്കലെങ്കിലോ കേൾക്കിന്ദ്രവംശസ്ഥമതായ്വരുംപ്രിയേ! (൩൯)

(പുഷ്പിതാഗ്രാ—൧൨—൧൩)

സമചരണമതിങ്കലഞ്ചുമെട്ടുംസുമതനു! പത്തുമൊടുക്കമുള്ളരണ്ടും ഗുരുവിഷമമതിങ്കലൊമ്പതേഴങ്ങറിയിൽരണ്ടിതുപുഷ്പിതാഗ്രയെല്ലോ. (൪൦)

(കുസുമവിചിത്രാ—൧൨)

വടിവോടുകേൾനീ ശശിവദനസ്സുഞ്ഞടയൊരുപാദമൊരുപാദം ദൃഢതരമാകുംകുസുമവിചിത്രക്കുടവിയിലോടും മൃഗസമനേത്രേ! (൪൧)

(രുചിര—൧൩)

ധരിക്കനീരുചിരയതിൻെറലക്ഷണം ഗുരുക്കളാംവടിവൊടുരണ്ടുനാലതുംവരാംഗനേ! നവമമതും നവാമൃതം ചൊരിഞ്ഞിടുംമൊഴി!പതിനൊന്നുമന്ത്യവും. (൪൨)

(മഞ്ജുഭാഷിണി—൧൩)

വരുമൊന്നുമെഴമിവവിട്ടൊരൊററകൾക്കരവിന്ദനേർമിഴി!ഗുരുത്തമുത്തമേ! വരമഞ്ജുഭാഷിണി! മദീയമാനസേശപരിമഞ്ജുഭാഷിണിയതിൽധരിക്കനീ. (൪൩)

(പ്രഭാവതി—൧൩)

രണ്ടക്ഷരംമുതലതിൽനാലുമൊമ്പതും കൊണ്ടൽക
ചേചലുപതിനൊന്നുമന്ത്യവുംവണ്ടോടിടുംമിഴിഗുരുവാം
പ്രഭാവതി ക്കുണ്ടാസ്സുരംവിരതികൾനാലിലൊമ്പതിൽ.

(പ്രഹർഷിണി—൧൩)

മൂന്നാദ്യംദശമമതെട്ടുരണ്ടോടുക്കം മാന്യസ്ത്രീമകുടമ
ണേഗുരുക്കളായിവന്നിടുംയതിയതുമൂന്നിലഞ്ചുപത്തിൽ
കുന്ദശ്രീഹരരദനേ! പ്രഹർഷിണിക്ക്. (൪൬)

(ഇന്ദുവദനാ—൧൪)

ഒന്നുപുനരഞ്ചുപരമൊയ്മ്പതുമൊടുക്ക ന്തന്നിലയിര
ണ്ടുമിവകൾക്കുഗുരുവാകും ഇന്ദുവദനക്കരിയവാവതിലു
ദിച്ചൊരിന്ദുവദനേമദനദിഗ്വിജയശോഭേ! (൪൭)

(വസന്തതിലകം—൧൪)

വണ്ടാണിക്കുഴലിമാരണിമൌലിമാലേ!രണ്ടാദിനാല
ഗ്രഭപതിനൊന്നുമെട്ടുംരണ്ടന്ത്യമോടുകമെതുമോക്ഗുരു
ക്കളായിവന്നിട്ടാൽവസന്തതിലകം തിലകാഞ്ചിതാസ്യേ!

(മണിഗുണനികരം—൧൫)

മട്ടമലർമധുമൃദുമൊഴിനികരമതിന്മുടിയതിൽവടിവൊ
ടുചെട്ടുമണിമണിയെപെട്ടമൊട്ടവതിലൊരുഗുരുയതിയ
റികെ ത്തൊട്ടുവിവകളിലിഹമണിഗുണനികരേ. (൪൮)

(മാലിനീ—൧൫)

മുതലിലഗുരുവായിട്ടാറുവർണ്ണങ്ങൾപത്താ മതുമതുല
ഗുണാഢ്യേ!പത്തിനോടൊത്തുമൂന്നുംയതിയതുവരുമെട്ടാ
ലെഴിനാൽചന്ദ്രബിംബ പ്രതിമമുഖികൾചൂടുംമാലികേ!
മാലിനിക്ക്. (൪൯)

(പഞ്ചചാമരം—൧൬)

സമസ്തധീരമാനസങ്ങളേയുമങ്ങിളക്കുവാൻ സമർത്ഥയായതന്വി! പഞ്ചചാമരാഖ്യമായതിൽ സമാക്ഷരങ്ങളൊക്കെയും ഗുരുക്കളാംമൃഗാംഗനാസമാക്ഷി! സത്സമക്ഷമായ്സുമാക്ഷി കണ്ടൊഴുംമൊഴി. (൧൦)

(ഹരിണി—൧൭)

വരുമഗുരുവായഞ്ചാദ്യത്തിൽകൃശോദരി! പത്തതിൽ പരമഥപെടുന്നൊന്നുംമൂന്നങ്ങുനാലതുമാറതും വിരതിയുളവാമാറാൽനാലാൽതഥാവിധമേഴിനാൽ ഹരിണി ഹരിണീദീർഘാപാംഗേ! ദൃഢംഹരിണിക്കെടോ. (൧൧)

(ശിഖരിണി—൧൭)

തുടങ്ങുമ്പോളൊന്നാമഗുരുപുനരഞ്ചേഴുമുതലായൊട്ടങ്ങുംമുമ്പായിക്കമലമിഴി മൂന്നക്ഷരമതും മുടങ്ങാതങ്ങാറാൽ വിരതിപതിനൊന്നാലുമചലമ്മടങ്ങും വക്ഷോജേ! ശിഖരിണിയതിന്നോക്കിലുളവാം. (൧൨)

(പൃഥ്വീ—൧൭)

ധരിച്ചിടുകരണ്ടിനാറിനടനെട്ടിനം പത്തതിൽപരംസുമുഖി! പന്ത്രണ്ടുനാലിനഞ്ചിനംവരും ഗുരുത്തയേഴിനംവിരതിയെട്ടിലങ്ങൊമ്പതിൽ ധരാധരകുചേ! യീദരനതാംഗി! പൃത്ഥ്വിക്കഹോ. (൧൩)

(കുസുമിതലതാവെല്ലിതാ—൧൮)

മന്ദാക്രാന്തക്കെന്നമദഗജലസന്മന്ദമന്ദപ്രയാണേ! ചന്ദ്രൻവന്ദിക്കുംസുമുഖിഗുരുവൊന്നാദിയിൽകലേലെല്ലാം നന്നായ്ചേർത്തന്നാൽ കുസുമിതലതാവെല്ലിതാവൃത്ത

മായെന്നോമൽകാന്തേ കവികളഖിലംമെല്ലവേചൊല്ലീടുന്നു. (൩൮)

(ശാർദ്ദൂലവിക്രീഡിതം—൧൯)

മൂന്നാദ്യംഗുരുവാറമെട്ടുമതുലേ! പത്തൊന്നൊരൊന്നിൽപരംമൂന്നമ്പിൽപതിനാറമപ്പുറമതും കാന്തേ! തഥൈവാന്ത്യവും ഇന്ദുശ്രീമുഖിപന്തിരണ്ടിലുമയേ വിച്ഛേദമങ്ങേഴിലും വന്നാലായതിനുള്ളപേരുപറയാം ശാർദ്ദൂലവിക്രീഡിതം. (൩൯)

(സുവദനാ—൨൦)

നാലാദ്യംവർണ്ണമാറേഴിവകളുമഥകേൾപത്തിന്നുപുറമായ് നാലഞ്ചാറന്ത്യമെന്നുള്ളിവയുമലഘുവായ്വന്നീടണമയേബാലേ! വിച്ഛേദമേഴേഴിവയിലുമുളവാമാറിങ്കലുമഹോ ചാലേ ചിന്തിച്ചുചിത്തേസുവദനയതിനെന്നോമൽസുവദനേ! (൪൦)

(സ്രഗ്ദ്ധരാ—൨൧)

നാലാദ്യംവർണ്ണമാറേഴിവകളുമഥകേൾപത്തിനങ്ങപ്പുറത്തായ് നാലഞ്ചെട്ടെന്നുള്ളിവയുമലഘുവായീടുമന്ത്യങ്ങൾരണ്ടും ബാലേ! വിച്ഛേദമേഴിൽപുനരുടനുളവാമേഴിലവ്വണ്ണമേഴിൽ ചാലേരത്യന്തചഞ്ചൽകചതരളഗളൽസ്രഗ്ദ്ധരേ! സ്രഗ്ദ്ധരസ്സ്. (൪൧)

(കുസുമമഞ്ജരീ—൨൧)

അഞ്ചുതന്നാദിപതിനൊന്നുസുഭ്രുപതിനേഴിതെന്നിവയൊഴിച്ചുടക ളഞ്ചിതാംഗിവിഷമാക്ഷരങ്ങളതിലൊക്കയുംഗുരുതചേർക്കണം പഞ്ചസാരമൊഴിപഞ്ചബാണശ

രവിക്ഷണേ തനുജിതോല്ലസൽ ചഞ്ചലേ കുസുമമഞ്ജരിയ്ക്കു
കുചഭഗനസൽകുസുമമഞ്ജരി. (൫൮)

(മത്തേഭം — ൨൨)

നൽത്തേൻതൊഴുന്നമൊഴിയൊന്നൊടു രണ്ടുമഥ നാ
ലെട്ടുമൊമ്പതുമയേ പത്തിൽ പരം പരിചിലൊന്നഞ്ചു
താറുപുനരെട്ടന്നിവ റാഗുരുവാം മത്തേഭവൃത്തമതി
ലൊത്തീടുമന്ത്യമതുമിത്ഥം ധരിച്ചിടുക നീ മത്തേഭവൃന്ദമ
തിനരുത്താരിലത്തലുകൊടുത്തീടുമാഴ്‌ഗമനേ! (൫൯)

(ഭദ്രകം — ൨൨)

ഒന്നൊടു നാലതാറു ദശമാക്ഷരം സുതനു! പത്തിനപ്പുറമ
താകുമൊന്നു രണ്ടുമാറുമിവയും ഗുരുക്കളൊടു പുനരെട്ടുമന്തി
മമതുമോർത്തിടേണ്ടതോർത്തിടും വരതനോ ധരിച്ചിടുക പത്തി
ലും യതിയ്ക്കു ഭേ സുന്ദരി പതിരണ്ടതിലുമാം സുഭദ്രതരഗാ
ത്രി! ഭദ്രകമതിൽ. (൬൦)

(അശ്വലലിതം — ൨൩)

വടിവിനൊടഞ്ചതേഴു ദശമത്തിനപ്പുറമതാകുമൊന്നു
മയി കേൾ ദ്വമഥ മൂന്നുമേഴുമിവയും ഗുരുത്വമതു ചേരു
മൊമ്പതുമെടോ കടുവതുമേവമങ്ങു യതി നാൽ ധരിയ്ക്ക പ
തിനൊന്നതിങ്കൽ നിയതം പെടുമിഹ പന്തിരണ്ടിലുമി
തോർക്കുകാശ്വലലിതേ വരാംഗി ലലിതേ! (൬൧)

(തന്വീ — ൨൪)

ഒന്നൊടു നാലഞ്ചയി ശശിവദനേ പത്തു കഴിഞ്ഞഥ വ
രുമൊരു രണ്ടും മൂന്നതുമാറും മധുമൊഴിയൊടുവിൽ ചേ
ർന്നൊരു രണ്ടിവ ശൃണു ഗുരുവാകും വന്നിടുമഞ്ചെഴിവ യതി
ൽ യതിയും പത്തതിനപ്പുറമെഴുമൊരു രണ്ടിൽ തന്വിയ

തിന്നെന്നറികയിഹ്യദയേതനപികൾ മൂടിട്ടമണിമണിമാലേ! (൱൨)

(ശശധരബിംബം—൨൩)

ഒന്നുഗ്ഗുരുവുനരെട്ടുമിങ്ങിനെവരുമധപത്തിൽ പരമതിലായിട്ടൊന്നു മഴകിനൊടെട്ടതൊട്ടക്കവുമതിനിഹമുമ്പങ്ങിരിവതിൽമുമ്പും മിന്നിട്ടമരിയനിലാവുമടങ്ങിന സുരുചിരഹാസംസതതമിണങ്ങി ച്ചിന്നിന വദനസരോരുഹനിജ്ജിതശശധരബിംബേ! ശശധരബിംബേ. (൱൩)

(സുന്ദരനയനം—൨൪)

പരിചിനൊടഞ്ചത്തുമെട്ടുപത്തതിലധപരമൊന്നു മെട്ടുമയികേളിരുവതിനപ്പുറമൊന്നുമാറുമിവകളശേഷമതുംഖലുഗ്ഗുരുവാം ഹരികളട്ടുത്തുതട്ടത്തുകട്ടതിട്ടമരിശമുദിച്ചുപിടിച്ചധവലയും ഹരിണകിശോരകലോചനസുന്ദരതരനയനേ! ശൃണുസുന്ദരനയനേ. (൱൪)

ഇതി കാന്തവൃത്തം

വൃത്തം ൨൪. പദ്യം ൱൪.

ശ്രീ ഭദ്രകാള്യൈ നമഃ.



ഉല്പന്നമോദമുഡുനായകചാരുചൂഡ-

നെപ്പോഴുമങ്കമതിൽവച്ചുമശേഷനാഥേ!

കെല്പോടുഞാനിഹചമച്ചൊരുകാന്തവൃത്ത-[൧]

മൎപ്പിച്ചിടുന്നുതവതൃപ്പദപല്ലവത്തിൽ.

